ക്കേഴുതി. മാത്രമല്ല, എന്റെ വീട്ടിൽ വിവാഹ പ്രശ്നം കാര്യമായി ഞാൻ ഉന്നയിക്കുകയും ചെയ്തു. നേരത്തേതന്നെ ഞങ്ങളുടെ പരിചയത്തെപ്പററി വീട്ടിൽ അറിഞ്ഞിരുന്നു. ഞാൻതന്നെ സൂചനകൾ കൊടുക്കുകയും ചെയ്തിരുന്നു. ഇപ്പോൾ അതൊരു സജീവ പ്രശ്നമായിത്തീർന്നു. അച്ഛൻ ബുദ്ധിമാനാണ്; ആഴമുള്ള ആളാണ്. പക്ഷേ ഇത്തരം പ്രധാനപ്പെട്ട പ്രശ്നങ്ങളിൽ അച്ഛന്റെ നില ഇളക്കാൻ പ്രയാസമാണ്. നേരത്തേ സൂചിപ്പിച്ചതുപോലെ അച്ഛൻ ഒരു കൃഷിക്കാരനാണ്. കൃഷിക്കാരന്റെ വീക്ഷണത്തിലൂടെയാണ് അച്ഛൻ ഇതിനെ നോക്കിയത്. വിവാഹം പരസ്പര സഹായത്തിനുള്ള അടിത്തറയായിരിക്കണം. അത്തരം എന്തു സഹായം ഈ ബന്ധത്തിൽനിന്ന് പ്രതീക്ഷിക്കാം?

രാജമ്മയുടെ അച്ഛൻ, പറഞ്ഞില്ലല്ലോ, ഒരു പ്രൈമറിസ്കൂൾ അദ്ധ്യാപകനാണ്. എന്നാൽ വെറും ഒരു പിള്ളാരെ പഠിപ്പിപ്പുകാരനല്ല. നാടിന്റെ നാനാകാര്യങ്ങളിലും കൂടിപ്പിരണ്ടുകിടന്നു, നന്മതിന്മകൾ നിറഞ്ഞ, രാപകൽ ഭേദമില്ലാത്ത ഒരു മനുഷ്യൻ. മക്കളെ സ്നേഹിക്കുന്നതിലും മക്കൾക്കുവേണ്ടി കഷ്ടപ്പെടുന്നതിലും ഒരതിർത്തിയും കല്പിച്ചിട്ടില്ലാത്ത മനുഷ്യൻ. തന്നെക്കാളും ഉയർന്ന ഒരു തലമുറയെ കെട്ടിപ്പടുക്കുന്നതാണ് പരിണാമത്തിന്റെ ധർമ്മമെന്ന് അറിയാതെ അറിഞ്ഞ മനുഷ്യൻ. സൃഷ്ടിപരതയാണ് മഹത്വത്തിന്റെ അടിസ്ഥാനമെങ്കിൽ മഹത്വത്തിന്റെ നിശ്വാസങ്ങൾ ഏററിരുന്ന മനുഷ്യൻ എന്നും ഞാൻ പറയും. എന്റെ 'ശക്തി' എന്ന നോവലിലെ നാരായണൻസാർ എന്ന കഥാപാത്രത്തിന്റെ മാതൃക ഇദ്ദേഹമായിരുന്നു എന്ന വസ്തുതയും ഇവിടെ പറയട്ടെ—രാജമ്മയുടെ അച്ഛനായ ആർ. നീലകണ്ഠൻ.

നീലകണ്ഠൻസാർ, തീർച്ചയായും, അച്ഛൻ പ്രതീക്ഷിക്കുന്ന തരത്തിലുള്ള ഒരു ബന്ധത്തിനു പററിയ ആളല്ല. അവരുടേതു ഒരു ഉയർന്ന കുടുംബമാണ് എന്നൊക്കെ ഞാൻ പറഞ്ഞുനോക്കി. അതൊന്നും അച്ഛനിൽ ഏശിയില്ല.

എനിക്ക് പിന്നെ ഒന്നും സംസാരിക്കാനില്ല. വാക്കുകൾക്കുപകരം കണ്ണീരാണ് തുടർന്നു വന്നത്. അതും വേഗത്തിൽ നിന്നു. ചെയ്യേണ്ടതെന്താണെന്നും ഞാൻ ഉറച്ചുകഴിഞ്ഞു.

അച്ഛൻ കേൾക്കാതെ അമ്മ വന്ന് അടുക്കത്തിൽ പറഞ്ഞു: ''നിന്റിഷ്ടം അതാണെങ്കിൽ അങ്ങനെ ചെയ്യോ'' എന്ന്.

ഞാൻ ചെയ്യാൻ പോകുന്നതെന്താണെന്ന് അച്ഛനും ഊഹിച്ചുകാണും. പക്ഷേ, പിന്നെ അച്ഛൻ ഒരക്ഷരം മിണ്ടിയില്ല. രാജമ്മയുടെ വീട്ടിലും ഞാനന്നു പോയി. അവരുടെ അച്ഛൻ ഇല്ലാതിരുന്നതുകൊണ്ട് ഈ കാര്യം നേരിട്ടു സംസാരിക്കാൻ കഴിഞ്ഞില്ല. പുള്ളിക്കാരൻ എന്നോട് ഈ കാര്യം വന്ന് സംസാരിച്ചതുമില്ല.

പിന്നെ അറിഞ്ഞു, കുറെ അടുത്തുള്ള കരുനാഗപ്പള്ളി ഹൈസ്കൂളിൽ പകരത്തിന് ജോലി കിട്ടിയെന്ന്. അതു ചിലമാസങ്ങൾ നീണ്ടുനിന്നു.

അദ്ധ്യാപികയായി തുടരണമെങ്കിൽ ബി. എസ്സി പൂർത്തിയാക്കണം. ഇംഗ്ലീഷാണ് കിട്ടാനുള്ളത്. തിരുവനന്തപുരത്തു ട്യൂട്ടോറിയലിലെങ്ങാനും ചേർന്നു പഠിച്ചാലേ രക്ഷയുള്ളു. എങ്കിൽ പോരൂ എന്നു ഞാൻ വിളിച്ചിരുന്നു.

ഒരുദിവസം ആളിങ്ങു വന്നു.

അടുത്ത ദിവസം ട്യൂട്ടോറിയൽ കോളേജിൽ ചേർന്നു.

ഏതാനും ദിവസങ്ങൾ കഴിഞ്ഞ് ഒരിക്കൽ നീലകണ്ഠൻസാർ ഞങ്ങളുടെ താമസസ്ഥലത്തു കയറിവന്നു. ഞാൻ ഇല്ലായിരുന്നു. വളരെ ക്ഷീണിതൻ. ക്ഷീണിതനും അസ്വസ്ഥനും. പക്ഷേ ഒരുപാത്രം വെള്ളംപോലും കുടിച്ചില്ലെന്നു മാത്രമല്ല, ഒന്നു കുത്തിയിരിക്കാൻപോലും കൂട്ടാക്കിയില്ലത്രേ. മകൾക്കും എന്തെന്നില്ലാത്ത ഒരു ദൈന്യത. പറയാൻ അച്ഛന് വല്ലാത്ത വിഷമമുണ്ട്. അല്ലെങ്കിൽ ഞാൻ കൊടുക്കുന്നതു കുടിക്കാതെ പോവില്ല. ഇങ്ങനെ ദേഷ്യപ്പെടുകയുമില്ല.

''എന്തു ദേഷ്യപ്പെട്ടു?'' ഞാനും വല്ലായ്മയോടെ ചോദിച്ചു.

''എന്തു വിചാരിച്ചാണ് നീ ഇറങ്ങിപ്പോന്നതു്?—എന്താണ് നിന്റെ ഉദ്ദേശ്യം?—എന്നു ചോദിച്ചു. ഞാൻ പറഞ്ഞു, കംപ്പീററ് ചെയ്യുന്നുണ്ടെന്നും ട്യൂട്ടോറിയലിൽ പോകുന്നുണ്ടെന്നും.''

''ഇതെവിടാടീ? ഇതെവിടാടീ നീ ഈ നിൽക്കുന്നതു്?''

''എന്റെ...എന്റോ ഭർത്താവിന്റെ... ഭാവിഭർത്താവിന്റെ വീട്ടിൽ.''

''എന്താ ഭാവിയായിപ്പോയതു്? ഇപ്പോഴെന്താ?.'

''നിങ്ങളെല്ലാരുംകൂടെ നടത്തിത്തരാതെങ്ങനാ?''

''എന്നോടാരു ചോദിച്ചെടീ?''

''അവിടെ വന്നിരുന്നല്ലോ. അച്ഛനില്ലാത്തതുകൊണ്ട് അമ്മയോട് പറഞ്ഞു.''

''ഇങ്ങനെ വല്ലവനും വന്നു ചോദിക്കുമ്പം പെണ്ണിനെ അയയ്ക്കാൻ...കിടക്കുന്നു ഉണ്ണിക്കാളീം മക്കളും.''

''വല്ലവനുമോ?'' മകൾക്കും ദേഷ്യം വന്നു.

''നിന്നെ ഞാനിത്രേം പഠിപ്പിച്ചല്ലോ. ഒരു കുടുംബം മേലോട്ടു വരട്ടെന്നു വിചാരിച്ചാണ് എല്ലാം പണയപ്പെടുത്തി നിന്നെ പഠിപ്പിച്ചതു്.''

''ഞാൻ പറഞ്ഞല്ലോ അച്ഛാ. കുറെ കഴിയുമ്പോ അച്ഛന് തെററിദ്ധാരണ മാറും. ഞങ്ങളുമുഖാന്തരം കുടുംബത്തിന് ഗുണമേ വരത്തുള്ളു.''



''ഞങ്ങളെന്നു പറയാൻ ആരാടീ അയാൾ നിന്റെ? പെണ്ണിനെ വേണമെങ്കിൽ തന്തയും അമ്മാവനും വന്നു ചോദിക്കണം.''

മകൾ ഒന്നും പറഞ്ഞില്ല.

''നീ തീകൊണ്ടാ കളിക്കുന്നതെന്നറിയാമോ? ഇങ്ങനെ ഓരോ ദിവസമങ്ങു കഴിയും.''

''അല്ലച്ഛാ; അല്ല.''

''പോടീ അവടന്ന്''

''വീട്ടുകാരേംകൂടെ ചേർത്ത്...കഴിയുന്നതും ചേരുമോന്ന് നോക്കുകയാ''

''അങ്ങനിപ്പം മുക്കിമൂളി ആരും വന്നു പെണ്ണിനെ ചോദിക്കണ്ടാ. ചോദിച്ചാലൊട്ട് ഞാൻ സമ്മതിക്കത്തുമില്ല. എന്താടീ എനിക്കുപോന്ന അവസ്ഥക്കുറവ്?''

''.........''

''ഇതാ ഞാൻ പറഞ്ഞതു നീ തീകൊണ്ട് കളിക്കുവാന്ന്, ഇപ്പം മനസ്സിലായോ നിനക്ക്?''

''ആരും ചേർന്നില്ലേ വേറെ വഴിയില്ലേ? എല്ലാം നിശ്ചയിച്ചു തന്നെയാ ഞങ്ങൾ നില്ക്കുന്നതു''

''എന്തു ഉലക്കയാ നിങ്ങൾ നിശ്ചയിച്ചതു്?''

''ആരുമില്ലാത്തവർക്കാ രജിസ്ററർ കച്ചേരി''

''എന്നാ അതേ കാണു. രക്ഷവേണമെങ്കിൽ ഒരു ദിവസം നേരത്തേ അങ്ങനെ വല്ലതും നോക്ക്''

എല്ലാവരുടെയും സമ്മതത്തോടെ വിവാഹം നടത്താനുള്ള ശ്രമം സ്വയംനിന്നു. രജിസ്റ്റർ ചെയ്യാമെന്നുതന്നെ തീരുമാനിച്ചു. ഒരു തരത്തിൽ അതായിരുന്നു എനിക്ക് ഇഷ്ടവും. ഒരു സദസ്സിന്റെ മുമ്പിൽ രാജാപ്പാർട്ട് കെട്ടി വിവാഹകർമ്മം ആചരിക്കുന്ന നാടകം എന്തുകൊണ്ടോ എനിക്ക് അരോചകമായിരുന്നു.

അങ്ങനെ അധികം കഴിയാതെ ഞങ്ങളുടെ വിവാഹം രജിസ്റ്റർ ചെയ്യപ്പെട്ടു. എസ്. ഗുപ്തൻനായരും പുത്തൂർ നാരായണൻ നായരുമായിരുന്നു സാക്ഷികൾ.

ഉച്ചയോടെ കാര്യം തീർന്നു. ശ്രീ. ഗുപ്തൻനായർ അത്യാവശ്യമായി കോളേജിലേക്കു പോയി. പിന്നെ വധു, വരൻ, ശേഷിച്ച സാക്ഷി, വരന്റെ ഒരു സഹപ്രവർത്തകൻ ചന്ദ്രാനനൻ ഇത്രയും പേർ അടുത്തുള്ള താമസസ്ഥലത്തേക്ക് 'കല്യാണസദ്യ' ഉണ്ണാൻ പോയി. വറുത്തരച്ചു വച്ച ആവോലി മീൻകറിയും മററുംകൂട്ടി, തറയിലിരുന്ന് ഞങ്ങളെല്ലാം സുഖമായി ഉണ്ടു. അത്ര നല്ല മീൻകറി രാജമ്മ പിന്നെ വച്ചിട്ടില്ലഎന്നാണ് ഒരോർമ്മ—ഓർമ്മകളുടെ തിരിമറികളെപ്പററി എന്തു പറയാൻ!

(തുടരും)



502



എം കൃഷ്ണൻനായർ

# സാഹിത്യവാരഫലം

യേശു അവരോടു മറെറാരു ദൃഷ്ടാന്തരൂപ കഥപറഞ്ഞു: ''സ്വർഗ്ഗരാജ്യം ഇതു പോലെയാണ്. ഒരുത്തൻ വയലിൽ നല്ല വിത്തുവിതച്ചു. ഒരു ദിവസം രാത്രി എല്ലാവരും ഉറക്കമായിരുന്നപ്പോൾ ഒരു ശത്രു വന്ന് ഗോതമ്പിനിടയിൽ കളവിതച്ചിട്ടു പൊയ്ക്കളഞ്ഞു. ചെടികൾ വളർന്നു ധാന്യശീർഷകങ്ങൾ ഉണ്ടായപ്പോൾ കളകളും പ്രത്യക്ഷങ്ങളായി. അയാളുടെ പരിചാരകർ വന്നു പറഞ്ഞു: 'പ്രഭോ, അങ്ങ് വയലിൽ നല്ല വിത്താണു വിതച്ചത്. കളകൾ എവിടെനിന്നുവന്നു?' അയാൾ മറുപടിനൽകി: 'ഏതോ ശത്രു ചെയ്തതാണിത്.' അവർ ചോദിച്ചു 'ഞങ്ങൾ ചെന്നു കളപറിച്ചു കളയണോ?' അയാൾ പറഞ്ഞു: 'വേണ്ട കളപറിക്കുമ്പോൾ അവയോടൊരുമിച്ചു നിങ്ങൾ ഗോതമ്പു ചെടികളും പിഴുതെടുത്തേക്കുമെന്നതും. കൊയ്ത്തുകാലംവരെ ഗോതമ്പും കളകളും ഒരുമിച്ചു വളരട്ടെ. അപ്പോൾ ഞാൻ കൊയ്ത്തുകാരോടു പറയാം കളകൾ ആദ്യം പറിച്ചെടുത്ത് ഒരുമിച്ചുകെട്ടി കരിച്ചുകളയാൻ; എന്നിട്ടു ഗോതമ്പു എന്റെ അറപ്പുരയിൽ ഇടാനും. (മാത്യു 13:24—തർജ്ജമ സ്വന്തം)

മനോഹരമായ ഈ ഹിതോപദേശകഥയ്ക്ക് ഏതോ പ്രതിഭാശാലി വിഭിന്നമായ പര്യവസാനം നല്കിയിട്ടുണ്ട്. അതിങ്ങനെ:

പരിചാരകർ ഒരുമിച്ചുകൂടി. അവർ പറഞ്ഞു: ''ഇപ്പോൾ കളപറിക്കുന്നതാണു നല്ലത്. പക്ഷേ ഉടമസ്ഥൻ തെററു പറഞ്ഞാലും നമ്മൾ അനുസരിക്കണമല്ലോ. ഇതിനിടയ്ക്ക് ആരാണ് ശത്രുവെന്നു നമുക്കു കണ്ടുപിടിക്കാം. അവർ അന്വേഷണം തുടങ്ങി. പക്ഷേ കുററക്കാരനെ കണ്ടുപിടിക്കാൻ കഴിഞ്ഞില്ല. അപ്പോൾ ഒരു പരിചാരകൻ വന്ന് പ്രധാനപ്പെട്ട പരിചാരകനോടു പറഞ്ഞു: ''ക്ഷമിക്കണം. ഈ രഹസ്യം എനിക്കിനി ഒളിച്ചുവയ്ക്കാൻ കഴിയില്ല. കളവിതച്ച ശത്രു ആരാണെന്ന് എനിക്കറിയാം. വിതയ്ക്കുന്ന സമയത്ത് ആളിനെ ഞാൻ കണ്ടു. എന്റെ അടുത്തുകൂടെത്തന്നെയാണ് ആ മനുഷ്യൻ പോയത്. അയാൾ എന്നെ തിരിച്ചറിഞ്ഞില്ല; ഞാൻ അറിയുകയും ചെയ്തു.'' ക്ഷോഭത്തോടു കൂടി പ്രധാനപ്പെട്ട പരിചാരകൻ ചോദിച്ചു: ''ആരാണ് അയാൾ? എന്നോടു വേഗം പറയൂ. അയാൾക്കു ശിക്ഷ നല്കട്ടെ ഞാൻ.'' പരിചാരകൻ തലതാഴ്ത്തി വളരെപ്പതുക്കെ പറഞ്ഞു: ''ഉടമസ്ഥൻ തന്നെയാണ് അതു ചെയ്തത്'' ആ രഹസ്യം പുറത്തുപറയേണ്ടതില്ലെന്നു രണ്ടുപേരും തീരുമാനിച്ചു.

സാഹിത്യക്ഷേത്രത്തിൽ പാഴ്ച്ചെടികൾ ധാരാളം വളർന്നുവരുന്നില്ലേ? ഉണ്ട്. എങ്കിൽ അതിനു കാരണക്കാർ സാഹിത്യം രചിക്കുന്നവർ തന്നെയാണ്. സമുദായമാകെ ജീർണ്ണിച്ചതുകൊണ്ട് സമുദായത്തിന്റെ പ്രതിനിധിയായ സാഹിത്യകാരൻ ജീർണ്ണിച്ച മട്ടിൽ സാഹിത്യം സൃഷ്ടിക്കുന്നുവെന്നു കരുതേണ്ടതില്ല. കളവിതച്ചിട്ട് അയാൾ അക്കാര്യം രഹസ്യമായി വയ്ക്കുന്നു. അതു കണ്ട ആളുകൾ രഹസ്യം ഒളിച്ചുവയ്ക്കുകയല്ല വേണ്ടത്. ഗോതമ്പു വയലിൽ കള വിതയ്ക്കുന്നവന്റെ മുഖത്തു നോക്കി ''ആ മനുഷ്യൻ നീ തന്നെ'' എന്നു ഉറക്കെപ്പറയണം. അതിനു മടിക്കരുത്. ''ചിത്തം ചലിപ്പതിന് ഹേതു മുന്നിൽക്കെ നെഞ്ചിൽ കലുക്കമെവനില്ലവനാണു ധീരൻ.''

## പണത്തിന്റെ ഭാഷ

ജീവിതത്തെസ്സംബന്ധിച്ച് അധമവും സങ്കുചിതവും ആയ വീക്ഷണഗതിയുള്ള പലരേയും നമുക്കറിയാം. അവർ എപ്പോഴും സ്വാർത്ഥത്തെ മുൻനിറുത്തി പര്യാലോചന ചെയ്യുന്നവരാണ്. എല്ലാം സ്വായത്തമാക്കുക എന്നതാണ് അക്കൂട്ടരുടെ ലക്ഷ്യം. അവർ പണം സമ്പാദിച്ചു കൂട്ടുന്നു; വസ്തുക്കൾ വാങ്ങിക്കുന്നു; ഒരു ബന്ധുവസ്തുക്കളിൽ തല്പരനല്ലെങ്കിൽ അവന്റെ 'വക'യും പിടിച്ചെടുക്കുന്നു. ഇങ്ങനെയുള്ളവരുടെ വീട്ടിലേക്കൊന്നു കയറൂ. ഈട്ടിയും തേക്കും കൊണ്ടുള്ള ഫർണിച്ചർ. അവയുടെ ആധിക്യംകൊണ്ടു നമുക്കു കാലുതട്ടാതെ നടക്കാൻ ഒക്കുകയില്ല. സ്റ്റീൽ പാത്രങ്ങളുടെ ബഹളം. സേഫിനകത്ത് കറൻസിനോട്ടും സ്വർണ്ണവും വെള്ളിയും നിറഞ്ഞിരിക്കും. മുൻവശത്തേക്കു നോക്കൂ. കാറ്, സ്കൂട്ടർ, മോട്ടോർ സൈക്കിൾ, ബൈസിക്കിൾ. എനിക്കറിയാവുന്ന ഒരാളിനു മൂന്നു കാറുണ്ട്. ഫീയററിൽ സായാഹ്നസവാരി. ഭാര്യയ്ക്ക് ഓടിക്കാൻ ആ കാറാണ് സൗകര്യം. ഓഫീസിൽ പോകാൻ അംബാസഡർ. അതാണ് അന്തസ്സ്. മകനു കൊണ്ടുപോകാൻ മാരുതി. ഇപ്പോഴത്തെ പുതുമയാണ് സ്കൂട്ടറും മററും. ഇവർക്കു ഇ. എഫ്. ഷൂമാഹറുടെ enough—മതി—എന്ന സിദ്ധാന്തം മനസ്സിലാവില്ല. ''ചെറുതാണു സുന്ദരം' — Small is beautiful—എന്നതും ഗ്രഹിക്കാനാവില്ല. (E. F. Schumacher ജർമ്മനിയിൽ ജനിച്ചു. അദ്ദേഹത്തിന്റെ പേര് ഷൂമാഹർ എന്നാണ്. ഷൂമേക്കർ എന്ന് കലാകൗമുദിയിൽ എഴുതിയിരുന്നതു ശരിയല്ല) ഈ രീതിയിൽ കൊതിയാർന്ന ഒരു സ്ത്രീയെയാണ് ബി. മാധവമേനോൻ ''മനസ്സിലാകുന്ന ഭാഷ''യിൽ അവതരിപ്പിച്ചിട്ടുള്ളത്. അവർക്കു മനസ്സിലാകുന്ന ഭാഷ പണത്തിന്റെ ഭാഷയാണ്. ദാമ്പത്യജീവി



തായാട്ട്



എൻ. എസ്.

കഴിഞ്ഞലക്കത്തിലെ 'സാഹിത്യവാരഫല'ത്തിൽ തായാട്ട ശങ്കരന്റെ ചിത്രത്തിനുപകരം എൻ. ശ്രീധരന്റെ ചിത്രം ചേർത്തുപോയി. കേരളത്തിലെ കമ്മ്യൂണിസ്ററു പ്രസ്ഥാനത്തിന്റെ ചരിത്രത്തിൽനിന്ന് ഒരിക്കലും മാഞ്ഞുപോകാത്തവരാണ് ഈയിടെ അന്തരിച്ചുപോയ തായാട്ട് ശങ്കരനും എൻ. ശ്രീധരനും. അറിയാനവർ ഇന്ന് നമ്മുടെകൂടെ ഇല്ലെങ്കിലും ചിത്രം തെററി അച്ചടിച്ചതിന് അവരെക്കുറിച്ചുള്ള ഉജ്ജ്വലസ്മരണയ്ക്കു മുമ്പിൽ ഞങ്ങൾ മാപ്പപേക്ഷിക്കുന്നു.

— എഡിററർ

ത്തിന്റെ മൂല്യങ്ങളെ നിരാകരിച്ച് പണത്തിനുവേണ്ടി ജീവിച്ച അവർക്കു തിരിച്ചടി കിട്ടുന്നു. അന്യദേശത്തു ജോലിക്കാരനായ മരുമകൻ (മകളുടെ ഭർത്താവ്) പണം മുറയ്ക്ക് അയയ്ക്കുന്നു. നാട്ടിൽ ഭാര്യയെ കാണാൻ, കുഞ്ഞിനെ കാണാൻ വരുന്നില്ല. മകളുടെ ദുഃഖം കണ്ടപ്പോൾ ജീവിതത്തെക്കുറിച്ച് തനിക്കുള്ള മാനസികനില തെററാണെന്ന് അവർ മനസ്സിലാക്കുന്നു. ആശയത്തിന്റെ ചാരുതയുള്ള ഭേദപ്പെട്ട കഥ. (കഥ മാതൃഭൂമി ആഴ്ചപ്പതിപ്പിൽ.)

*　　　*　　　*

സാഡിസം (ക്രൂരതയിൽനിന്ന് ആഹ്ലാദമനുഭവിക്കൽ), എക്സിബിഷനിസം (ജനനേന്ദ്രിയങ്ങൾ കാണിച്ച് ആഹ്ലാദംകൊള്ളൽ) ഇവപോലെ പണത്തിലുള്ള അതിരുകടന്ന കൊതിയും മാനസികരോഗമാണ്.

## കെ. പി. ശങ്കരന്റെ 'അനുഭാവം'

''ഇതിൽ വല്ല മേനി പറച്ചിലും ഉള്ളതായി 'അമ്പലമണി' അനുഭാവപൂർവം



സക്കറിയ

പരിശോധിക്കുന്ന ആർക്കും തോന്നുകയില്ല'' എന്ന വാക്യം കെ. പി. ശങ്കരന്റേതാണ്. മാതൃഭൂമി ആഴ്ചപ്പതിപ്പിലെ ഒരു ലേഖനത്തിൽ കണ്ടതുമാണ്. അനുഭാവം എന്ന് ലേഖകൻ പ്രയോഗിച്ചതു 'മനസ്സലിവോടെ, അനുകമ്പയോടെ' എന്ന അർത്ഥത്തിലാണെങ്കിൽ അതു ''സാധു സാധു എന്നു ബഹുശഃ പ്രഘോഷിക്കാൻ വയ്യ.'' 'അനുഭാവഃ പ്രഭാവേ ച സതാം ച മതി നിശ്ചയേ' എന്ന് അമരം. പ്രഭാവത്തിന്റെയും (തേജസ്സിന്റെയും) സജ്ജനങ്ങളുടെ ബുദ്ധിനിശ്ചയത്തിന്റെയും പേരാണ് അതു. ഭയം തുടങ്ങിയ മനോവികാരങ്ങളെ പുറത്തേക്ക് അറിയിക്കുന്ന ചേഷ്ടാവിശേഷത്തിന്റെയും പേരാണ് അനുഭാവം. (അനുഭാവഃ) ''അനുഭാവ വിശേഷാത്തു സേനാപരിവൃതാവിവ'' എന്നു രഘുവംശത്തിൽ(സർഗ്ഗം 1 ശ്ലോകം 35). ''അധൃഷ്യത തോന്നിക്കുന്ന തേജോവിശേഷമത്രേ അനുഭാവം'' എന്നു കുട്ടിക്കൃഷ്ണമാരാർ. ഇനി പത്രക്കാർക്കു പറയാം ''മന്ത്രി അനുഭാവപൂർവം മറുപടി നല്കി''യെന്ന്. അതുകൊണ്ട് കെ. പി. ശങ്കരനും പറയാം. അദ്ദേഹം അദ്ധ്യാപകനാണെങ്കിലും ഏറിയ കുറും പത്രഭാഷയിൽ പ്രബന്ധങ്ങൾ എഴുതുന്ന ആളാണല്ലോ. ഇനി ഇതിനു മറുപടിയായി 'ശബ്ദതാരാവലി'യിൽ അനുഭാവത്തിന് 'ഉള്ളഴിഞ്ഞ കാരുണ്യം' എന്ന് അർത്ഥം നല്കിയിരിക്കുന്നതായി ആരും ചൂണ്ടിക്കാണിക്കരുതേ. ശബ്ദതാരാവലി പ്രാമാണികഗ്രന്ഥമല്ല.

## യൗവനം

''വാർദ്ധക്യം വരുന്നതു കേൾക്കാൻ സാധിച്ചെങ്കിൽ വാതിലടച്ചു സാക്ഷയിട്ടിട്ട് ''വീട്ടിലില്ല'' എന്നു പറയാമായിരുന്നു''—ഈ അർത്ഥത്തിൽ ഒരു ജപ്പാനീസ് കവിത ഞാൻ വായിച്ചിട്ടുണ്ട്. വാതിലിൽ തട്ടുന്നതു കേട്ടപ്പോൾ അതു തുറന്നുനോക്കി. വാർദ്ധക്യമല്ല, യൗവനം തേജസ്സാർന്നു നില്ക്കുന്നു എന്റെ മുൻപിൽ. പ്രശസ്തനായ കഥാകാരൻ സക്കറിയ. ആകൃതിസൗഭഗത്താൽ അനുഗൃഹീതനാണ് അദ്ദേഹം. ഞാനാദ്യം പറഞ്ഞതു ''പടത്തിൽ കാണുന്നതുപോലെയല്ലല്ലോ ആള് നേരിട്ടു കാണാൻ.'' കൂടെയുണ്ടായിരുന്ന എസ്. ജയചന്ദ്രൻനായർ പറഞ്ഞു ''സുമുഖൻ, അല്ലേ?'' ''അതേ'' എന്നു ഞാൻ. സുജനമര്യാദയുടെയും വിനയത്തിന്റെയും പ്രതിരൂപമാണ് സക്കറിയ. ഞങ്ങൾ മൂന്നുപേരും പല വിഷയങ്ങളെക്കുറിച്ചു സംസാരിച്ചു. സക്കറിയയും ജയചന്ദ്രൻനായർക്കും ഏതു വിഷയത്തെ സംബന്ധിച്ചും മൗലികമായി പലതും പറയാനുണ്ട്. ഹൈൻറിഹ് ബോയ്ൽ, താരിഖ് ആലി, ഒ. വി. വിജയൻ ഇവരുടെ സംഭാവനകളെ അവർ വിലയിരുത്തി. അപ്പോൾ സക്കറിയ പറഞ്ഞു: ''വിജയന്റെ ''ധർമ്മപുരാണം'' റിവൈസ് ചെയ്തു പ്രസിദ്ധപ്പെടുത്താൻ പോകുന്നു. വെരിഗ്രേററ് എന്നു വേണം ആ നോവലിനെ വിശേഷിപ്പിക്കാൻ.'' റിവിഷനിൽ മഹനീയത കൈവന്നിരിക്കുമെന്നു ഞാൻ വിചാരിച്ചു. പുതുമ പഴമയാകുമ്പോൾ പഴമയ്ക്കു നവീകരണം നല്കാം. അപ്പോൾ പഴമ പുതുമയാകും. ആ നവീനത വൈക്കം മുഹമ്മദ്ബഷീറിനുമുണ്ടെന്നാണ് സക്കറിയയുടെ മതം. ബഷീറിന്റെ ''പാത്തുമ്മയുടെ ആട്'' ചേതോഹരവും ഉജ്ജ്വലവുമാണെന്ന് അദ്ദേഹം പറഞ്ഞു. രണ്ടുമണിക്കൂർനേരത്തെ സംഭാഷണത്തിനുശേഷം ആ നല്ല സുഹൃത്തുക്കൾ യാത്ര പറഞ്ഞു. ശൂന്യത. വാർദ്ധക്യം വീണ്ടും വാതിലിലെത്തി യൗവനത്തെ കാത്തു നില്ക്കുകയാണ്. കൈയിൽ കുങ്കുമം വാരികയുണ്ട്. ബഷീറുമായി വൈക്കം ചന്ദ്രശേഖരൻനായരും ഡോക്ടർ എം. എം. ബഷീറും നടത്തിയ ഇൻറർവ്യൂവിന്റെ റിപ്പോർട്ടുണ്ട് ആർ. പവിത്രന്റേതായി. വായിച്ചു. ഒട്ടാകെ രസമുണ്ട് ബഷീറിന്റെ അഭിപ്രായങ്ങളറിയാൻ.

*　　　*　　　*

ഗഹനമായി ചിന്തിക്കുന്ന മനുഷ്യൻ അന്തരീക്ഷത്തിലേക്കു നോക്കുന്നു. ലജ്ജാവതിയായ നവവധു താഴത്തേക്കു നോക്കുന്നു. സാഹിത്യത്തെക്കുറിച്ച് വിചാരിക്കുമ്പോഴൊക്കെ ഇതെഴുതുന്ന ആൾ പടിഞ്ഞാറോട്ടു നോക്കുന്നു. ആദ്യത്തെ രണ്ടും ശരിയാണെങ്കിൽ മൂന്നാമത്തെതും ശരി.

## പാപകർമ്മം

ജനങ്ങൾ തിരഞ്ഞെടുത്ത് അയച്ചവർ മന്ത്രിമാരാകുമ്പോൾ അധികാരഗോപുരത്തിന്റെ അഗ്രത്തിൽ കയറിയിരിക്കുന്നു. അവരെക്കാണാൻ ജനങ്ങൾക്ക്



ഒ. വി. വിജയൻ

കഴിയുന്നില്ല. ഗോപുരാഗ്രത്തിൽ ഇരുന്നുകൊണ്ട് അവർ ദിവസവും കള്ളം പറയുന്നു. ആ കള്ളമൊക്കെ സത്യമാണെന്നു കുറെപ്പേരെങ്കിലും വിശ്വസിക്കുന്നുണ്ട്. സ്ത്രീകൾ അഹങ്കരിക്കുന്നു. (പുരുഷന്മാരും അഹങ്കരിക്കുന്നുണ്ടെങ്കിലും അഹങ്കരിക്കുന്ന സ്ത്രീ കാരിക്കേച്ചറാണ്) കാമുകിയും കാമുകനും ഭാര്യയും ഭർത്താവും ബസ്സിലും ട്രെയിനിലും പാതവക്കത്തുംവച്ച് കാമാവേശം പ്രകടിപ്പിക്കുന്നു. അടിയും ഇടിയും കൊലപാതകവും സർവസാധാരണം. സന്ധ്യയ്ക്കുശേഷം ഒരു സ്ത്രീക്കും പട്ടണത്തിൽ ഒററയ്ക്കുപോകാൻ വയ്യ. ബസ്സ്സ്റ്റോപ്പിൽ ബസ്സ് കാത്ത് തനിച്ചുനില്ക്കുന്ന സ്ത്രീയെ ആഭാസന്മാർ വളയുന്നു. മുൻ

# ഈനാട് റാവു

ആന്ധ്രയിലെ രാമറാവു ഗവൺമെൻറിൻെറ കാവല്ക്കാരനായി നില്ക്കുന്ന രാമോജിറാവുവിനോളം ജനങ്ങളുടെ മനസ്സറിയാൻ കഴിഞ്ഞ ഒരു പത്രാധിപർ അദ്ദേഹത്തിനു മുമ്പ് ആന്ധ്രയിലുണ്ടായിട്ടില്ല. അവിഭക്ത കമ്മ്യൂണിസ്റ്റ് പാർട്ടിയുടെ വിദ്യാർത്ഥി പ്രസ്ഥാനത്തിലൂടെയാണ് രാമോജിറാവു രംഗപ്രവേശം ചെയ്യുന്നത്. വിദ്യാർത്ഥി രാഷ്ട്രീയ പ്രസ്ഥാനത്തിൽ രാമോജിറാവു ഒരു തീപ്പന്തമായിരുന്നു. കമ്മ്യൂണിസ്ററ് പാർട്ടിക്ക് ഒരിക്കലും ആന്ധ്രയിലെ ഭരണം പിടിച്ചെടുക്കാൻ കഴിയുകയില്ല എന്നു മനസ്സിലാക്കിയ രാമോജിറാവു ബുദ്ധിപൂർവ്വമായി പാർട്ടിക്കു പുറത്തു കടന്നു. രാമോജിറാവു നേരെചെന്ന് ഒരു അച്ചാറുകമ്പനി തുടങ്ങി. ആ ചെറുപ്പക്കാരൻെറ അച്ചാറ് വളരെ വേഗം പ്രശസ്തിയിലേക്കുയർന്നു. അത്രയും ഹൃദ്യമായിരുന്നു അതിൻെറ രുചി. അച്ചാറു കമ്പനിയിൽനിന്നുണ്ടാക്കിയ ലാഭംകൊണ്ട് രാമോജിറാവു പലതരം കച്ചവടങ്ങളും ആരംഭിച്ചു. അങ്ങനെ രാമോജിറാവു മാർഗ്ഗദർശി ചിററ് ഫണ്ട്സ്, പ്രിയാ പിക്ക്ൾസ്, പ്രിയാ സ്പൈസസ്, സോമാ കൂൾ ഡ്രിങ്ക്സ് മുതലായ സ്ഥാപനങ്ങളുടെ അധിപനായിത്തീർന്നു. ഒരു നല്ല മുതലാളി. രാമോജിറാവു, മുതലാളിയായതു് മുതലാളിയാകാൻവേണ്ടിയല്ല; ഒരു പത്രം തുടങ്ങാൻവേണ്ടിയാണ്. ആന്ധ്രയെക്കുറിച്ചുള്ള തൻെറ സ്വപ്നം സാക്ഷാത്കരിക്കാൻ ആദ്യമായി വേണ്ടതു് ഒരു പത്രമാണെന്ന് അദ്ദേഹത്തിനറിയാമായിരുന്നു. ആ പത്രമാണ് 'ഈനാട്'. വളരെക്കുറച്ചു കാലംകൊണ്ട് 'ഈനാട്' അങ്ങ് പിടിച്ചുകയറി. ജനങ്ങളെ ആ പത്രത്തിലൂടെ രാമോജിറാവു, രാമറാവുവിൻെറ വഴിയിലേക്കു തിരിച്ചുവിട്ടു. ആന്ധ്രയിലെ ജനങ്ങളെ മറെറാരു റാവുവിൻെറ പിന്നിൽ അണിനിരത്താനുള്ള എല്ലാ വിദ്യകളും രാമോജിറാവു പ്രയോഗിച്ചു. ജനങ്ങൾക്കുവേണ്ടി, ആന്ധ്രയ്ക്കുവേണ്ടി, സൽഭരണത്തിനുവേണ്ടി ഇതാ, ഇവിടെ ഒരു പത്രാധിപർ സംസാരിക്കുന്നുവെന്ന് ജനങ്ങൾക്കു തോന്നി. സംശുദ്ധമായ ഭരണംവേണം. അഴിമതിയില്ലാത്ത ഭരണംവേണം. ആന്ധ്രയെ ന്യൂഡെൽഹി ആദരിക്കണം. കോൺഗ്രസ്സിൻെറ കാലുമാററ രാഷ്ട്രീയത്തിൽനിന്ന് ആന്ധ്രയെ മോചിപ്പിക്കണം. ആ കാലുമാററക്കളി കണ്ട് ജനങ്ങളും മടുത്ത കാലം.

വളരുകയായിരുന്നു, രാമോജിറാവു. 'ഈനാട്' നിലവാരമുള്ള ഒരു പത്രത്തിൻെറ സ്ഥാനത്തേക്കുയരുകയായിരുന്നു. തെലുങ്കുദേശത്തിൻെറയും രാമറാവുവിൻെറയും മാസ്റ്റർ ബ്രെയിനായിത്തീർന്നു ഈനാട് റാവു.

സാധുവും അന്ധവിശ്വാസിയുമായ രാമറാവുവിനെ ജനങ്ങളുടെ വഴിയിലൂടെ നയിക്കുന്ന ജോലി ഈനാട് റാവു ഏറെറടുത്തു. ഈനാട് പത്രം ജനങ്ങളുടെ പത്രമായിത്തീർന്നു. പ്രതിപക്ഷ ബഹുമാനമുള്ള ആദർശശാലിയായ ഒരു പത്രാധിപരായി രാമോജിറാവു ജനങ്ങളുടെ മുമ്പിലങ്ങു നിന്നുകൊടുത്തു. തെലുങ്കുദേശത്തോടൊപ്പം 'ഈനാടും' പൊങ്ങിപ്പൊങ്ങി വന്നു.

ഭാസ്കർറാവുവിനെതിരേ ഉപേന്ദ്രയെ രംഗത്തു കൊണ്ടുവരുന്നത് രാമോജിയാണ്. ഭാസ്കർറാവു കാലുമാററ രാഷ്ട്രീയക്കാരനാണെന്ന് രാമോജിറാവുവിനറിയാമായിരുന്നു. ഭാസ്കർ റാവുവിൻെറ കുതന്ത്രങ്ങളെ ആദ്യംമുതലേ ഈനാട് പത്രം വിമർശിച്ചുതുടങ്ങി. എൻ. ടി. രാമറാവുവിന് അതു് ഇഷ്ടപ്പെട്ടില്ല. രാമറാവുവിനെ രാമോജിറാവു 'ഈ നാടി'ലൂടെ ഉപദേശിച്ചുനോക്കി. രക്ഷയില്ല; പക്ഷേ, രാമോജി ഉപേന്ദ്രയെ പൊക്കിക്കൊണ്ടു വരുന്നുണ്ടായിരുന്നു. പഴയ ജനതാമന്ത്രി മധു ദണ്ഡവാതെയുടെ സെക്രട്ടറിയായിരുന്നു ഉപേന്ദ്ര. തെലുങ്കുദേശത്തിലേക്കു് നേതാക്കന്മാരെ റിക്രൂട്ട്ചെയ്യുന്ന ജോലിയും രാമോജിറാവു ഏറെറടുത്തു. ഭാസ്കർ റാവുവിൻെറ കാലുമാററക്കാലത്തു് ഈനാട് പത്രം ഒരു യുദ്ധംതന്നെ അഴിച്ചുവിട്ടു. തന്നെ പിന്താങ്ങുന്ന എം. എൽ. എ. മാരെ ബാംഗ്ളൂരിൽ കൊണ്ടുപോയി താമസിപ്പിക്കാനുള്ള ബുദ്ധി രാമറാവുവിന് ഉപദേശിച്ചുകൊടുത്തതു് രാമോജിയാണെന്നു പറയപ്പെടുന്നു. ഈ അവസരത്തിൽ രാമോജിറാവുവിൻെറ ഇംഗ്ലീഷ്പത്രമായ 'ന്യൂസ് ടൈമും' കുതിച്ചുകയറി.

ഡക്കാൻ ക്രോണിക്ക്ൾ, ഹിന്ദു, ഇന്ത്യൻ എക്സ്പ്രസ് എന്നിവയായിരുന്നു ആന്ധ്രയിൽ കൂടുതൽ വായിക്കപ്പെട്ടിരുന്ന ഇംഗ്ളീഷ് പത്രങ്ങൾ. ഈ പത്രങ്ങളുടെ മേഖലകളിലേക്ക് ന്യൂസ് ടൈം കയറിച്ചെല്ലുന്നു. ഭാവനാശാലിയായ ഒരു പത്രാധിപരുടെ സാന്നിദ്ധ്യം ന്യൂസ് ടൈമിനുണ്ടെന്ന് ജനങ്ങൾക്കു തോന്നി. ഇന്ത്യയിലെ പ്രഗത്ഭരായ കോളമിസ്ററുകളെ രാമോജിറാവു ന്യൂസ് ടൈമിൽ അണിനിരത്തി. ഡക്കാൻ ക്രോണിക്ക്ൾ എന്ന പത്രത്തിൻെറ സർക്കുലേഷൻ ഭീമമായി കുറഞ്ഞു. യാഥാസ്ഥിതികപത്രമായ ഹിന്ദു, ബ്രാഹ്മണരുടെ ഇടയിൽ കുറെയൊക്കെ പിടിച്ചു നിന്നു. ഇന്ത്യൻ എക്സ്പ്രസ്സിനു ഇടിവനുഭവപ്പെട്ടു. ന്യൂസ് ടൈം നല്ല പത്രമാണെന്നു ജനങ്ങൾ വിശ്വസിച്ചു തുടങ്ങി.

ഭാസ്കർറാവുവിൻെറ കാലുമാററക്കാലത്തു് ഈ നാടും ന്യൂസ്ടൈമും നിന്നുപൊരുതി. രാമറാവുവിനെ പുനഃപ്രതിഷ്ഠിച്ചതിനുശേഷം ഈനാടും ന്യൂസ്ടൈമും ഇങ്ങനെ എഴുതി: ''ഞങ്ങളുടെ ഉത്തരവാദിത്വം ഇതോടെ തീർന്നു.''

രാമോജിറാവു ഇന്ന് വലിയ ഒരു പത്രമുതലാളിയാണ്. രാമോജിയുടെ പത്രങ്ങളാണ് യഥാർത്ഥത്തിൽ ഇന്ന് ആന്ധ്ര ഭരിക്കുന്നതു്. ജനങ്ങളുടെ മനസ്സും ആഗ്രഹവുമെന്തെന്ന് ആ പത്രാധിപർക്കറിയാം. പത്രം നടത്തേണ്ടതെങ്ങനെയെന്നറിയാം. ജനങ്ങളുടെ പ്രശ്നം മുന്നിട്ടു വച്ചുകൊണ്ട് ജനങ്ങളെ കൈയിലെടുക്കാനറിയാം. എഴുതാനും എഴുതിപ്പിക്കാനുമറിയാം. ജർണലിസ്റ്റുകളെ കണ്ടെത്താനറിയാം. പട്ടിണിക്കും അസമത്വത്തിനുമെതിരേ സംസാരിക്കാനറിയാം. പത്രം വച്ചു ഭരിക്കാനറിയാം. ആരാണോ നാടു ഭരിക്കേണ്ടതെന്ന് താനാഗ്രഹിക്കുന്നതു്, അവരെ നഖശിഖാന്തം വിമർശിക്കാനുമറിയാം.

ആന്ധ്രയിലെ ഗ്രാമങ്ങൾക്ക് 'ഈനാടി'ലൂടെ നാവു ലഭിക്കുകയായിരുന്നു. രാമോജിറാവുവിൻെറ ഫോട്ടോഗ്രാഫർമാർ ആന്ധ്രയിലെ നഗരങ്ങളിലൂടെയും ഗ്രാമങ്ങളിലൂടെയും അലഞ്ഞു. പട്ടിണിയും ദാരിദ്ര്യവും അസമത്വവും ഫോട്ടോകളിലൂടെ പ്രത്യക്ഷപ്പെട്ടു. അക്ഷരങ്ങളെയും ക്യാമറയെയും രാമോജി ഒരുപോലെ ഉപയോഗപ്പെടുത്തി. രാമോജിറാവുവിൻെറ ഫോട്ടോഗ്രാഫർമാരെ അധികാരസ്ഥാനങ്ങൾക്കും അഴിമതിവീരന്മാർക്കും ബ്യൂറോക്രാററുകൾക്കും ഭയമായിത്തുടങ്ങി.

പൊതു പരിപാടികളിൽ പങ്കെടുക്കുന്ന സ്വഭാവം രാമോജിറാവുവിനില്ല. യഥാർത്ഥ രാമോജിറാവു പ്രത്യക്ഷപ്പെടുന്നതു് തൻെറ പത്രങ്ങളുടെ മുഖപ്രസംഗങ്ങളിലൂടെയാണ്; വാക്കുകളെ അഗ്നിസ്ഫുലിംഗങ്ങളാക്കിക്കൊണ്ട്.

—എം. കെ. ബി.